# ഭാരത-ചൈനാ അതിർത്തിപ്രശ്നം

(ചില പ്രധാനവസ്തുതകൾ സംക്ഷിപ്തമായി
ഈ കുറിപ്പിൽ പരാമർശിക്കപ്പെട്ടിരിക്കുന്നു)




വിദേശകാര്യവകുപ്പിനുവേണ്ടി
പബ്ലിക്കേഷൻസ് ഡിവിഷനിൽനിന്നു
പ്രസിദ്ധീകരിക്കുന്നതു്.




# ഭാരത–ചൈനാ അതിർത്തി പ്രശ്നം

ഭാരതത്തിനും ചൈനയ്ക്കുമിടയ്ക്കുള്ള അതിർത്തിയ്ക്കു് 2200 മൈലോളം ദൈർഘ്യംവരും. ടിബെററുമായുള്ള സിക്കിമിൻേറയും ഭൂട്ടാൻേറയും അതിർത്തി ഇതിൽ ഉൾപ്പെടുന്നില്ല. ഭാരത ചൈനാ അതിർത്തിരേഖ മുഴുവൻ ഒന്നുകിൽ ഉടമ്പടി വ്യവസ്ഥമൂലമോ അല്ലാത്തപക്ഷം കീഴ്‌വഴക്കങ്ങൾമൂലമോ അതു രണ്ടുംമുഖേനയോ നിർവ്വചിക്കപ്പെട്ടിട്ടുള്ളതാണു്. ആ അതിർത്തിവരെ അധികാരം നടപ്പാക്കിക്കൊണ്ടിരുന്നതിൽ ഭാരതത്തിന്നെതിരായി ഒരു ചൈനീസു് ഗവമ്മെണ്ടും, ഇപ്പോഴത്തെ ഈ തർക്കം തലപൊക്കുന്നതുവരെ, യാതൊരു വിധത്തിലും പ്രതിഷേധിച്ചിട്ടില്ല. ചൈനീസ് ജനകീയ റിപ്പബ്ലിക്കിൻെറ ഗവമ്മേണ്ടു് അടുത്തകാലത്തയച്ച ചില കത്തുകളിൽ ഈ അതിർത്തി ഒരിക്കലും നിർണ്ണയിക്കപ്പെട്ടിട്ടുള്ളതല്ലെന്നും കൂടിയാലോചനകൾവഴി അതു് ക്ലിപ്തപ്പെടുത്തേണ്ടതാണെന്നും പറയുന്നു. ഈ വാദം ശരിയല്ല. കീഴ്‌വഴക്കമനുസരിച്ചുള്ള അതിർത്തി എത്രയോ നൂററാണ്ടുകളായി സുസമ്മതമായിക്കഴിഞ്ഞിട്ടുള്ളതാണു്. ജലപ്രഭവകേന്ദ്രത്തെ അടിസ്ഥാനപ്പെടുത്തിയ ഭൂമിശാസ്ത്രതത്വത്തിന്നൊപ്പിച്ചുള്ളതാണു് ഈ അതിർത്തി. അതു് മിക്കവാറുംസ്ഥലങ്ങളിൽ ഹിമാലയ പർവ്വതത്തിൻെറ മുകളിലൂടെ കടന്നുപോകുന്നു. പോരെങ്കിൽ, മിക്കവാറും സ്ഥലങ്ങളിൽ ഈ അതിർത്തിരേഖ അന്താരാഷ്ട്രീയ കരാറുകളാൽ ഉറപ്പുചെയ്യപ്പെട്ടിട്ടുമുണ്ടു്.

## വടക്കുകിഴക്കേ അതിർത്തി

വടക്കുകിഴക്കേ അററത്തുള്ള പരമ്പരാഗതമായ അതിർത്തി 1913 ഒക്ടോബർ മുതൽ 1914 ജൂലൈവരെ സിംലയിൽവച്ചു നടന്നതും ഭാരതം, ടിബെററ്, ചൈനാ എന്നീ രാജ്യങ്ങളുടെ പ്രതിനിധികൾ പങ്കെടുത്തിരുന്നതുമായ ത്രികക്ഷി സമ്മേളനത്തിൽവച്ചു് അംഗീകരിക്കപ്പെട്ടു. ഈ മൂന്നു പ്രതിനിധികൾക്കും തുല്യപദവിയാണുണ്ടായിരുന്നതു്. ഭൂട്ടാനു് കിഴക്കുഭാഗത്തു് ഭാരതവും ടിബെററും തമ്മിലുള്ള അതിർത്തി 1914 മാർച്ചു് 24–ം 25–ം തീയ്യതികളിൽ ഈ രണ്ടു രാജ്യങ്ങളുടേയും പ്രതിനിധികൾ തമ്മിൽ കൈമാറിയ കത്തുകൾ വഴി ഉറപ്പിക്കപ്പെട്ടു. വടക്കുകിഴക്കെ അതിർത്തിയുടെ രണ്ടു വലിയ ഭൂപടങ്ങൾ തയ്യാറാക്കി അതിൽ അതിർത്തികൾ രേഖപ്പെടുത്തി. ആ ഭൂപട

ത്തിൻെറ രണ്ടു പ്രതികളിൽ ഭാരതത്തിൻേറയും ടിബററിൻേറയും പ്രതിനിധികൾ ഒപ്പിട്ടു മുദ്രവച്ചു. പൂൎണ്ണമായ ചൎച്ചക്കുശേഷമാണു് അതിൎത്തിരേഖ നിൎണ്ണയിക്കപ്പെട്ടതു്. പിന്നീടു് നോട്ടുകൾ കൈമാറി അതു് ഉറപ്പിക്കുകയും ചെയ്തു. ഭാരതത്തിൻേറയും ടിബററിൻേറയും പ്രതിനിധികൾ അംഗീകരിച്ച അതിൎത്തി അടയാളപ്പെടുത്തിയ ഭൂപടമാണു് സമ്മേളനത്തിനു നല്കിയിരുന്നതു്. അപ്പോഴോ അതിനുശേഷമോ ചൈനീസ് പ്രതിനിധി അതു ചോദ്യം ചെയ്യുകയുണ്ടായില്ല. അതിൎത്തിനിൎണ്ണയത്തിൽ ടിബററു് പ്രതിനിധികൾക്കു് അസംതൃപ്തിയുണ്ടായിരുന്നതായി യാതൊരു സൂചനയുമുണ്ടായില്ല. നേരേമറിച്ചു്, ഭൂപടത്തിൽ അടയാളപ്പെടുത്തിയിരുന്ന അതിൎത്തിരേഖ അംഗീകരിക്കാൻ ലാസായിൽനിന്നു് തനിക്കു് ഉത്തരവു ലഭിച്ചിട്ടുണ്ടെന്നു് ടിബററൻ പ്രതിനിധി ലോഞ്ചെൻഷത്രാ തൻെറ കത്തുകളിൽ എഴുതി അറിയിച്ചിരുന്നു.

മക്മഹോൺ രേഖ (സമ്മേളനത്തിൽ പങ്കെടുത്തിരുന്ന ബ്രിട്ടീഷ് ഇന്ത്യൻ പ്രതിനിധിയുടെ പേരിൽനിന്നാണതുണ്ടായതു്) പ്രാകൃതികവും പരമ്പരാഗതവും ഭൂസ്ഥിതിപരവും ഭരണസംബന്ധവുമായ അതിൎത്തിയെ ഉറപ്പിച്ചുവെയ്ക്കുകമാത്രമാണു ചെയ്തതെന്നുള്ളതിൽ സംശയമില്ല. വടക്കു് ടിബററൻ പീഠഭൂമിയേയും തെക്കു് പൎവ്വതപ്രാന്തങ്ങളേയും വേൎതിരിക്കുന്നതും ഹിമാലയപൎവ്വതത്തിൻെറ ശീൎഷത്തിലൂടെ ബഹുദൂരം പോകുന്നതുമായ രേഖയാണു് അതു്. ആ അതിൎത്തിരേഖയ്ക്കു് തെക്കു ഭാഗത്തു വസിക്കുന്ന മൊംബാ, അക്കാ, ഭഫ്ളാ, മിറി, ആദോർ, മിഷ്മി എന്നീ വൎഗ്ഗക്കാൎക്കു് ആസ്സാമിലെ മററു ഗിരിവൎഗ്ഗക്കാരുമായിട്ടാണു്, ടിബററിലെ ആളുകളുമായിട്ടല്ലാ വൎഗ്ഗബന്ധമുള്ളതു്. ടിബററുകാർ ഇവരെ ലോപാസ്, അതായതു് തെക്കൻ പ്രദേശത്തെ അപരിഷ്കൃതർ, എന്നാണു് വിളിയ്ക്കുന്നതുതന്നെ. എത്രയോ വൎഷങ്ങളായി ഭാരത ഗവൎമ്മെണ്ടിൻെറ അധികാരപരിധിക്കുള്ളിൽ കിടക്കുന്ന സ്ഥലങ്ങളാണതെല്ലാം.

സിംല ഉടമ്പടിയിലും അതോടൊന്നിച്ചുണ്ടായിരുന്ന ഭൂപടത്തിലും ചൈനീസ് പ്രതിനിധി ഐവാൻചെൻ ഒപ്പിട്ടിട്ടുണ്ടു്. പിന്നീടു് ചൈനീസ് ഗവൎമ്മെണ്ടു് ആ പ്രതിനിധിയുടെ ഒപ്പിനെ നിഷേധിക്കുകയുണ്ടായെങ്കിലും 1914 ഏപ്രിൽ 25, മേയ് 1, ജൂൺ 13 എന്നീ തീയതികളിലും 1919 മേയ് 30-ാം തീയതിയും അവരയച്ച മെമ്മോറാണ്ഡങ്ങളിൽ സിംലാ സമ്മേളനത്തിനെതിരായി കൊടുത്തിരുന്ന എതിൎപ്പുകൾ വടക്കൻ ടിബററും ചൈനയും തമ്മിലും തെക്കൻ ടിബററും വടക്കൻ ടിബററും തമ്മിലുമുള്ള അതിൎത്തിയെ സംബന്ധിക്കുന്നവ മാത്രമായിരുന്നു.

ഭാരതത്തിനും ടിബററിനും മദ്ധ്യേയുള്ള അതിൎത്തിക്കെതിരായി ചൈന ഒരിക്കലെങ്കിലും പ്രതിഷേധിയ്ക്കുകയോ സിംലാസമ്മേളന

ത്തിനുശേഷം അതിനെന്തെങ്കിലും ഭേദഗതി ചെയ്യണമെന്നാവശ്യപ്പെടുകയോ ഉണ്ടായിട്ടില്ല. ബമ്മാഗവമ്മെൻറുമായുള്ള ചച്ചകളിൽ ചൈനീസുഗവമ്മെൻറു മക്ംമഹോൺ രേഖയുടെ കിഴക്കൻ ഭാഗം ആ രണ്ടു രാജ്യങ്ങൾക്കും മധ്യേയുള്ള പരമ്പരാഗതമായ അതിത്തിയായി 1956–57ൽ അംഗീകരിച്ചതും ശ്രദ്ധേയമാണ്. ബമ്മക്കും ചൈനക്കും ഇടയ്ക്കു 120 മൈലോളം നീളത്തിലുള്ള അതിത്തി ഈ മക്ക്മഹോൺ രേഖയാണ്.

## കേന്ദ്രവിഭാഗം

ടിബററിനും ഭാരതത്തിനുമിടയ്ക്കുള്ള അതിത്തിയുടെ കേന്ദ്രഭാഗം ഉത്തർപ്രദേശിൻേറയും ഹിമാചൽ പ്രദേശത്തിൻേറയും പഞ്ചാബിൻേറയും അതിരാണ്. ഉത്തർപ്രദേശിനും ടിബററിനും ഇടക്കുള്ള അതിത്തി സത്ലജിനും ഗംഗക്കും (കാളി, അലക്നന്ദാ ജത്ഗംഗാ) ഇടക്കുള്ള ജലക്കെട്ടിനോടൊപ്പിച്ചുള്ളതാകുന്നു. ഈ വിഭാഗത്തിൽ 17000 അടിയോളം പൊക്കത്തിലുള്ള ചുരങ്ങളോടുകൂടിയ ഹിമാലയ പവ്വതം നദിയുടെ ഗതി തിരിയുന്നതിന് മുപ്പതു മൈൽ തെക്കുകൂടിയാണു പോകുന്നതു്. ഈ നദി തിരിയുന്ന സ്ഥലം താരതമ്യേന ഉയരംകുറഞ്ഞ പ്രദേശമാണ്. ടിബററൻ പീഠഭൂമിയിൽ നിന്നും അങ്ങോട്ടു കടക്കാൻ എളുപ്പമുണ്ട്. ഈ ജലക്കെട്ടാണ് പരമ്പരാഗതവും പൊതുവെ അറിയപ്പെട്ടതുമായ അതിത്തി. ഏതാണ്ട് 1850വരെയുള്ള ഖഡുവാൾ ജില്ലയുടെ നികുതിക്കണക്കുകൾ പരിശോധിച്ചാൽ ഇതു ബോധ്യമാവും. 1958വരെയുള്ള ചൈനീസു ഭൂപടങ്ങളും ഈ വെള്ളക്കെട്ടാണ് അതിത്തിയായി കാണിച്ചുപോന്നത്. ചൈനീസു ഗവമ്മെണ്ടിൻെറ വാദമനുസരിച്ച ടിബററിലാണെന്നു പറയപ്പെടുന്ന നിലാംഗ്—ജഥാംഗ് പ്രദേശം, ബാറാഹോട്ടി, ലപ്ത്താൽ, ഢഞ്ചാമള്ളാ, എന്നീ സ്ഥലങ്ങൾ വെള്ളക്കെട്ടിനിപ്പുറത്തു് ഭാരതത്തിൻെറ സ്ഥലത്തു തന്നെയാണ് സ്ഥിതി ചെയ്യുന്നതു്. നിലാംഗ്–ജഥാംഗ്, ഹിമാലയ നിരയുടെ വടക്കുവശത്തുള്ള 700 ചതുരശ്ര മൈൽ സ്ഥലമാണ്. എന്നാൽ അതു് മുൻപറഞ്ഞ വെള്ളക്കെട്ടിൻെറ തെക്കുഭാഗത്താണ്. ഒന്നര ചതുരശ്ര നാഴികയോളം മാത്രം വരുന്ന ബാറാഹോട്ടി ഹിമാലയത്തിൻെറ ഏററവും പൊക്കംകൂടിയ നിരയ്ക്കും പ്രധാന വെള്ളക്കെട്ടിനും ഇടയ്ക്കാണ് സ്ഥിതിചെയ്യുന്നതു്. ലപ്ത്താലും സഞ്ചാമള്ളയും ബാറാഹോട്ടിക്കു തെക്കുകിഴക്കാണ്, ഉത്തർപ്രദേശിലെ അൾമോറാ ജില്ലയിൽ. ഹിമാചൽ പ്രദേശിനും ടിബററിനും ഇടക്കുള്ള അതിത്തി സത്ലജിൻെറ കിഴക്കൻ പോഷകനദികളും പടിഞ്ഞാറൻ പോഷകനദികളും തമ്മിൽ പിരിയുന്നിടമാകുന്നു. പാരേച്ചുവിന്നും സ്ഫിതിയ്ക്കും ഇടയ്ക്കുള്ള വെള്ളക്കെട്ടാണ് പഞ്ചാബിനും ടിബററിനും മധ്യേയുള്ള അതിത്തി.

## ലഡാക്കിൻെറ അതിർത്തി

സിങ്കിയാംഗും ടിബററും തമ്മിലുള്ള ജമ്മുകാഷ്മീറിൻെറ അതിർത്തി ഏതാണ്ട് 1200 ഓളം മൈൽ നീളത്തിലുള്ളതാണ്. ഇതിൽ മൂന്നിൽ രണ്ടുഭാഗം ജമ്മുകാഷ്മീറിൻെറ ഭാഗമായ ലഡാക്കിൻെറ അതിർത്തിയാകുന്നു. ലഡാക്കിനും ടിബററിനും ഇടക്കുള്ള അതിർത്തി ദീർഘകാലത്തെ കീഴ്വഴക്കത്താൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതും കാഷ്മീറിൻെറ പ്രതിനിധിയും ദലായ്ലാമയും ചൈനാ ചക്രവർത്തിയും ചേർന്ന് 1842–ൽ ഒപ്പിട്ട സന്ധി അനുസരിച്ച് ആവർത്തിച്ചുറപ്പിച്ചതുമാകുന്നു. ഈ സന്ധിയുടെ ടിബററൻ ഭാഷാപകർപ്പിൽ, അതിൽ ചൈനയും ഒരു കക്ഷിയായിരുന്നുവെന്ന് ഉറപ്പിച്ചു പറയുന്നു. അതിർത്തിയെക്കുറിച്ച് ആ സന്ധിയിൽ നിർവ്വചിച്ചിട്ടില്ലെന്നതു ശരിതന്നെ. "പണ്ടത്തെ സുസ്ഥാപിത അതിർത്തികൾ" എന്നാണ് അതിൽ പറഞ്ഞിട്ടുള്ളത്. ഈ അതിരുകൾ വേണ്ടവിധം അറിയപ്പെട്ടിരുന്നതുകൊണ്ടും ഔപചാരികമായ ഒരു നിർണ്ണയം ആവശ്യമില്ലാതിരുന്നതുകൊണ്ടുമാണങ്ങിനെ ചെയ്തതു്. അതിർത്തി വേണ്ടത്ര വ്യക്തമായി നിർണ്ണയിക്കപ്പെട്ടിരുന്നതുകൊണ്ട് കൂടതൽ നടപടികൾ മുഖേന അതു നിർണ്ണയിക്കേണ്ട ആവശ്യമില്ലെന്ന് ചൈനീസ് ഗവമ്മെൻറു ബ്രിട്ടീഷ്ഗവമ്മെൻറിനെ അറിയിച്ചിരുന്നു. ആ പ്രദേശം ഇന്ത്യൻ ഉദ്യോഗസ്ഥന്മാർ സർവ്വേ ചെയ്യുകയും വിശദമായ അറിവു ലഭിച്ചതിനെത്തുടർന്നു വ്യക്തമായി ഇന്ത്യൻ ഭൂപടത്തിൽ അതിർത്തി അടയാളപ്പെടുത്തുകയും ചെയ്തു. 1893–ലെ ഔദ്യോഗിക ചൈനീസു ഭൂപടത്തിലും ഇന്നത്തെ ഔദ്യോഗിക ഇന്ത്യൻ ഭൂപടത്തിലേതുപോലുള്ള അതിർത്തിതന്നെയാണ് ഈ പ്രദേശത്തിനു് നല്കിയിട്ടുള്ളതു്.

## സിക്കിമും ഭൂട്ടാനും

ഭാരതത്തിനും ചൈനയ്ക്കും മദ്ധ്യേയുള്ള അതിർത്തിയുടെ പ്രശ്നവുമായി വളരെ അടുത്തു ബന്ധപ്പെട്ടതാണ് സിക്കിം ഭൂട്ടാൻ എന്നിവക്കും ചൈനക്കും മദ്ധ്യേയുള്ള അതിർത്തിയുടെ പ്രശ്നവും. സിക്കിമിൻെറ "ആഭ്യന്തര ഭരണത്തിലും വിദേശബന്ധങ്ങളിലുമുള്ള നിയന്ത്രണാവകാശം ഇന്ത്യയ്ക്കു നേരിട്ടുള്ളതും ഇന്ത്യയ്ക്കു മാത്രമുള്ളതു"മാണെന്ന് 1890–ൽതന്നെ ചൈനീസ് ഗവമ്മെൻറ് അംഗീകരിച്ചിട്ടുണ്ട്. 1890–ലെ ഈ സമ്മേളനം സിക്കിമിനും ടിബററിനുമിടയ്ക്കുള്ള അതിർത്തി സിക്കിം ടീസ്റ്റയിലേക്കൊഴുകുന്ന വെള്ളത്തെ ടിബററിലേക്കൊഴുകുന്ന വെള്ളവുമായി വേർതിരിക്കുന്ന പർവ്വതനിരയാണെന്നു നിർണ്ണയിച്ചിരുന്നു. അഞ്ചുവർഷം കഴിഞ്ഞ്, 1895ൽ ഈ അതിര് ഭൂമിയിൽതന്നെ അടയാളപ്പെടുത്തുകയും ചെയ്തു. അതുകൊണ്ട് സിക്കിമിനും ടിബററിനും മദ്ധ്യേയുള്ള അതിർത്തിരേഖയെ

പ്പററി തക്കമൊന്നുമുണ്ടാകാവുന്നതല്ല. ഭൂട്ടാൻെറ അതിത്തി അങ്ങിനെ അടയാളപ്പെടുത്തപ്പെട്ടിട്ടില്ല. ഹിമാലയ നിരയുടെ ഉന്നതതലത്തിലൂടെ പോകുന്ന പരമ്പരാഗതമായ അതിത്തിയാണ് അംഗീകരിക്കപ്പെട്ടുപോരുന്നതു്. ഭൂട്ടാനിലെ വളരെയധികം പ്രദേശങ്ങൾ ടിബററിൻെറ ഭാഗമായി ചൈനീസ് ഭൂപടത്തിൽ കാണിച്ചിരിക്കുന്നു. ഭൂട്ടാനുമായുള്ള സന്ധിവ്യവസ്ഥയനുസരിച്ച് ഭൂട്ടാൻെറ ബാഹ്യബന്ധങ്ങളെകുറിച്ച് മററു ഗവമ്മെൻറുകളുമായി കൂടിയാലോചിക്കാൻ ഭാരതത്തിനു മാത്രമെ അവകാശമുള്ളു. അതുകൊണ്ടു് ഭൂട്ടാൻെറയും ചൈനയുടെയും ഇടയ്ക്കുള്ള അതിത്തിയുടെ കാര്യത്തിൽ ചൈനീസ് ഭൂപടം വരുത്തിയിട്ടുള്ള തെററ് തിരുത്തിക്കേണ്ടതിൻെറ ചുമതല ഭാരതത്തിനാണ്. ഭൂട്ടാൻ ഗവമ്മേണ്ടിനുവേണ്ടി പലപ്പോഴും ഭാരതം ചൈനീസ് ഗവമ്മെണ്ടുമായി കൂടിയാലോചനകൾ മുൻപുതന്നെ നടത്തിയിട്ടുമുണ്ട്.

1949–ൽ ചൈനീസ് റിപ്പബ്ലിക്ക് സ്ഥാപിക്കപ്പെട്ടതിനുശേഷം ഏതാനും വഷത്തേയ്ക്കു് ചൈനയ്ക്കു് പരമ്പരാഗതമായ അതിത്തിയെ കുറിച്ച് അറിവില്ലായിരുന്നെന്നോ അഥവാ ആ അതിത്തിയെ അവർ നിഷേധിച്ചെന്നൊ വിശ്വസിക്കാൻ യാതൊരു കാരണവും കാണുന്നില്ല. "ഭാരത ചൈനാ അതിത്തി ഉറപ്പിക്കുന്ന കാര്യത്തിൽ" ഭാരതത്തിനുണ്ടായിരുന്ന താല്പര്യത്തിൽ ചൈനീസ് ഗവമ്മെൻറ് 1950–ൽ സംതൃപ്തി പ്രകടിപ്പിച്ചു. "ഭാരതത്തിനും ടിബററിനുമിടയ്ക്കുള്ള അംഗീകൃതമായ അതിത്തി അലംഘനീയമായി തുടരുക്തന്നെ വേണ" മെന്ന് ഭാരതഗവമ്മെൻറ് മറുപടി കൊടുത്തു.. ഈ അതിത്തിയുടെ സ്ഥാനത്തെ കുറിച്ചോ അംഗീകൃതത്വത്തെ കുറിച്ചോ, ചൈനീസ് ഗവമ്മെൻറ് ചോദ്യം ചെയ്തില്ല. അക്കാര്യത്തിൽ ചൈനീസ് ഗവമ്മെൻറിന് എന്തെങ്കിലും സംശയമുണ്ടായിരുന്നതായി കരുതാൻ ഭാരതഗവമ്മെൻറ് യാതൊരു കാരണവും കണ്ടില്ല. 1951–ലും 1952–ലും ടിബററിൽ ഭാരതത്തിനു താല്പര്യമുള്ള പല പ്രശ്നങ്ങളെകുറിച്ചും പലതവണ ചച്ചചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും ഏതെങ്കിലും അതിത്തിപ്രശ്നത്തെകുറിച്ച് ചച്ചചെയ്യപ്പെടേണ്ടതായുണ്ടെന്നു് ചൈനീസ് ഗവമ്മെൻറ് സൂചിപ്പിക്കുകപോലുമുണ്ടായില്ല. ചൈനീസ് ഭൂപടങ്ങളിൽ ഭാരത–ചൈനാ അതിത്തി പല വിധത്തിൽ രേഖപ്പെടുത്തിക്കണ്ടപ്പോഴാണ് പരമ്പരാഗതമായ അതിത്തിരേഖ ചൈന അംഗീകരിക്കുന്നുണ്ടോ എന്ന കാര്യത്തിൽ സംശയമുണ്ടായതു്. ആ ഭൂപടങ്ങളിലെ അതിത്തിയടയാളങ്ങൾ വെച്ചുനോക്കുമ്പോൾ ഭാരതത്തിൻെറ വടക്കുകിഴക്കെ അതിത്തിയിലെ 36000 ചതുരശ്രമൈൽ സ്ഥലവും കിഴക്കൻ ലഡാക്കിലെ 15000 ചതുരശ്രമൈൽ സ്ഥലവും ചൈനയുടെതായി തോന്നുമായിരുന്നു. "ഭൂപടത്തിൻെറ കാര്യം എങ്ങിനെയിരുന്നാലും മക്മഹോൺ രേഖയാണ്

നമ്മുടെ അതിർത്തി; ആ അതിർത്തി കടന്നുവരാൻ നാം ആരെയും അനുവദിക്കുകയില്ല'' എന്നു് 1950 നവമ്പർ 20-ാംനു- പ്രധാന മന്ത്രി നെഹറു ലോകസഭയിൽ പ്രഖ്യാപിക്കുകയുണ്ടായി. സുവ്യക്തവും പരസ്യവുമായ ഈ നയപ്രഖ്യാപനത്തെ കുറിച്ചു് ചൈനീസു് ഗവമ്മെൻറു് യാതൊരഭിപ്രായവും പറഞ്ഞില്ല. ഭാരതത്തിൻേറയും ചൈനയുടേയും ഭൂപടങ്ങളിലുള്ള വ്യത്യസ്തതകൾ ചൈനീസ് ഗവമ്മെൻറിൻെറ ശ്രദ്ധയിൽ പെടുത്തിയപ്പോൾ, തങ്ങളുടെ ഭൂപടങ്ങൾ പഴയ ക്യുമിന്താങ്ങ് കാലത്തെ ഭൂപടങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ളതാണെന്നും അവ യഥാകാലം ഭേദഗതി ചെയ്യപ്പെടുമെന്നും അവർ മറുപടി പറഞ്ഞു. പരമ്പരാഗതമായ അതിർത്തി രേഖപ്പെടുത്തപ്പെട്ടിട്ടുള്ള ഭാരതത്തിൻെറ ഭൂപടങ്ങളെ അവർ ചോദ്യം ചെയ്തുമില്ല.

1953 ഡിസമ്പറിൽ ടിബററും ഭാരതവും തമ്മിലുള്ള ഗതാഗതത്തേയും വാണിജ്യത്തേയും സംബന്ധിച്ചു് ഒരു കരാറുണ്ടാക്കാൻ വേണ്ടി ഇരുഗവമ്മെണ്ടുകളും തമ്മിൽ കൂടിയാലോചനകൾ ആരംഭിച്ചു. അതിർത്തിയെ സംബന്ധിച്ചു് എന്തെങ്കിലും ചോദ്യം ചൈനയ്ക്കു് ഉന്നയിക്കാനുണ്ടെങ്കിൽ സ്വാഭാവികമായും അതായിരുന്നു സന്ദർഭം. എന്നാൽ ഭാരതത്തിൻെറ ഭൂപടങ്ങളിൽ രേഖപ്പെടുത്തപ്പെട്ടിരുന്ന അതിർത്തികൾ തങ്ങൾക്കു് സ്വീകാര്യമല്ലെന്ന യാതൊരു സൂചനയും അവർ നല്കിയില്ല. 1954 ഒക്ടോബറിൽ നമ്മുടെ പ്രധാന മന്ത്രി ചൈനാ സന്ദർശിച്ചപ്പോൾ ചൈനീസു് നേതാക്കന്മാരുമായുള്ള സംഭാഷണങ്ങൾക്കിടയ്ക്കു്, രണ്ടു രാജ്യങ്ങളും തമ്മിലുള്ള അതിർത്തി തെററായി രേഖപ്പെടുത്തപ്പെട്ടിട്ടുള്ളതും ചൈനയിൽ പ്രസിദ്ധീകരിക്കപ്പെട്ടവയുമായ ചില ഭൂപടങ്ങൾ താൻ കാണാനിടയായ വിവരം അദ്ദേഹം പരാമർശിക്കുകയുണ്ടായി. അതു് അവക്കു് പററിയ ഒരു തെററാണെന്നു് താൻ ഊഹിക്കുന്നുവെന്നും എന്നാൽ ഭാരതത്തെ സംബന്ധിച്ചിടത്തോളം അതിർത്തികൾ വളരെ വ്യക്തവും തക്കവിധേയമല്ലാത്തതുമായതിനാൽ ഭാരതഗവമ്മെണ്ടിനു് അക്കാര്യത്തിൽ ആശങ്കയൊന്നുമില്ലെന്നും പ്രധാനമന്ത്രി തുടർന്നു പറഞ്ഞു. ആ ഭൂപടങ്ങൾ 1949നു മുൻപുണ്ടായിരുന്ന പഴയ ചിത്രങ്ങളുടെ പുനഃപ്രകാശനങ്ങൾ മാത്രമാണെന്നും അവ പുതുക്കുവാൻ ചൈനീസു് ഗവമ്മെണ്ടിനു് സമയം ലഭിച്ചിരുന്നില്ലെന്നും ചൈനീസു് പ്രധാനമന്ത്രി ഒരിക്കൽക്കൂടി ആവർത്തിക്കുകയാണു ചെയ്തതു്.

1954 മുതൽ തുടർച്ചയായി ചൈനീസു് ഉദ്യോഗസ്ഥന്മാർ ഉത്തർപ്രദേശിലെ ബാറാഹോട്ടി പ്രദേശം സന്ദർശിച്ചുപോന്നു. 1956—ലെ വേനൽക്കാലത്തു് ഒരു ചൈനീസ് സർവേസംഘം സ്പിതിപ്രദേശത്തു കടന്നു; സായുധ ചൈനീസു് സംഘങ്ങൾ നിലാംഗ്ജധാംഗിൽ

പ്രവേശിച്ച് ഷിപ്കിചുരം കടക്കുകയുമുണ്ടായി. ഭാരതഗവണ്മെണ്ടിൻെറ പ്രതിഷേധങ്ങൾക്ക് മറുപടിയൊന്നും ലഭിച്ചില്ല. അതേസമയത്തുതന്നെ ചൈനീസ് ഗവണ്മെണ്ട് ടിബററിൽനിന്ന് സിങ്കിയാങ്ങിലേക്ക് ഒരു പൊതുനിരത്തുണ്ടാക്കാൻ തുടങ്ങിയെന്ന് ഇപ്പോൾ അറിവായിരിക്കുന്നു. ഈ നിരത്ത് 100 മൈലോളം ഭാരതത്തിൻെറ ഭാഗമായ അക്സായ്ചിൻ പ്രദേശത്തുകൂടിയാണു പോകുന്നത്. ചൌ എൻലായ് 1956 അവസാനത്തോടുകൂടി ഭാരതം സന്ദർശിച്ചപ്പോൾ അദ്ദേഹം ഭാരത–ചൈനാ അതിർത്തിയേയും പ്രത്യേകിച്ച് മക്മഹോൺ രേഖയേയുംകുറിച്ച് പ്രധാനമന്ത്രിയുമായി സംസാരിച്ചു. ചൈനയ്ക്കും ബർമ്മയ്ക്കുമിടയ്ക്കുള്ള അതിർത്തിയായി താൻ മക്മഹോൺ രേഖ അംഗീകരിച്ചിട്ടുണ്ടെന്നും പണ്ട് എന്തുതന്നെയുണ്ടായിട്ടുണ്ടെങ്കിലും പുതിയ സംഭവവികാസങ്ങളുടേയും ഭാരതവും ചൈനയും തമ്മിലുള്ള സുഹൃദ്ബന്ധങ്ങളുടേയും അടിസ്ഥാനത്തിൽ ചൈനീസ് ഗവണ്മെണ്ട് മക്മഹോൺ രേഖയ്ക്ക് അംഗീകാരം നല്കുമെന്നും അദ്ദേഹം പറഞ്ഞു. കാര്യമിങ്ങിനെയാണെങ്കിലും ഭാരതത്തിൻെറ വക സ്ഥലത്തേക്കുള്ള ചൈനീസ് നുഴഞ്ഞുകയററം തുടരുകയാണുണ്ടായത്. 1957–ൽ സ്പിതിപ്രദേശത്ത് ഒരു ചൈനീസ് പാറാവുസംഘത്തെ കാണാനിടയായി. അതിനകം അക്സായ്ചിൻ കുറുക്കെയുള്ള റോഡിൻെറ പണി തീർന്നിരിക്കണമെന്നു തോന്നുന്നു. അടുത്തവർഷം ചൈനീസ് ഭടന്മാർ ലഡാക്കിലെ ഖുർണാക് കോട്ടയിലേക്കുവന്നു. കൂടാതെ ചൈനക്കാർ ഭാരതത്തിൻെറ ഒരു പാറാവുസംഘത്തെ അക്സായ് ചിൻ പ്രദേശത്തുവച്ച് അറസ്റ്റുചെയ്യുകയുമുണ്ടായി. ഉത്തർപ്രദേശിൻെറ അതിർത്തിക്കപ്പുറത്തുള്ള സഞ്ചാമല്ലാ, ലപ്തൽ എന്നിവിടങ്ങളിലേയ്ക്കും ഒരു ചൈനീസ് സംഘം പ്രവേശിക്കുകയുണ്ടായി. അതിർത്തിക്കിപ്പുറത്തുള്ള ഭാരതത്തിൻെറ വക സ്ഥലത്തു നടത്തുന്ന ഇത്തരം ചൈനീസ് പ്രവർത്തനങ്ങളിൽ ഭാരതഗവണ്മെണ്ട് പ്രതിഷേധിച്ചു. അറസ്റ്റുചെയ്യപ്പെട്ടവരെ വിട്ടയച്ചു; എന്നാൽ മററു സംഭവങ്ങളെക്കുറിച്ച് മറുപടിയൊന്നും അയച്ചുതരികയുണ്ടായില്ല. 1959 ജൂലൈയിൽ ഏതാനും സായുധ ചൈനീസ് ഭടന്മാർ ലഡാക്കിലെ പങ്കോങ്ങ്തടാകത്തിനു പടിഞ്ഞാറുഭാഗത്തു പ്രവേശിച്ച് സ്പങ്ക്ഗുറിൽ ഒരു താവളമുണ്ടാക്കി. ആഗസ്റ്റിൽ സായുധ ചൈനീസ് സേനകൾ വടക്കുകിഴക്കൻ അതിർത്തിപ്രദേശത്തുള്ള ഖിൻസെമേനിലേയ്ക്ക് കടക്കുകയും അവിടെ ലോങ്ങ്ജുവിലുള്ള ഭാരതത്തിൻെറ ഔട്ട്പോസ്റ്റ് കീഴ്പെടുത്തുകയുമുണ്ടായി. ഒക്ടോബർ 20–ം, 21–ം തീയതികളിൽ ലഡാക്കിലെ യാങ്ങ് ചെൻമോ താഴ്വരയിൽ പാറാവുനടത്തിയിരുന്ന ഒരു സംഘം ഭാരതപോലീസിനെ ചൈനീസ് ഭടന്മാർ ആക്രമിച്ചു. ഭാരതപോലീ

സിലെ ഒൻപതുപേർ കൊല്ലപ്പെട്ടു. അതിത്തിക്ക് 50 മൈൽ ഇപ്പുറത്തു് ഭാരതത്തിൻെറ വക സ്ഥലത്തുവച്ചാണ് ഇതുണ്ടായതു്.

### ഭാരത ഗവമ്മേണ്ടിൻെറ മനോഭാവം

നൂററാണ്ടുകളായി ചരിത്രം, ഭൂമിശാസ്ത്രം, കീഴ്വഴക്കം, കരാറുകൾ എന്നിവമൂലം ഉറപ്പിക്കപ്പെട്ടിട്ടുള്ള വടക്കൻ അതിത്തി മുഴുവൻ ചച്ച്യ്ക്കുവിധേയമാക്കപ്പെടുകയെന്ന പ്രശ്നമേ ഇല്ലെന്നു് ചൈനീസ് ഗവമ്മേണ്ടിനോട് ഭാരത ഗവമ്മേണ്ട് വ്യക്തമാക്കിയിട്ടുണ്ട്. ഭാരതത്തിൻെറ ഇപ്പോഴത്തെ അതിത്തി ചരിത്രകാലത്തെ ഭാരതത്തിൻെറ അതിത്തിയാണ്. ഭാരതത്തിൻെറ ഔദ്യോഗിക ഭൂപടത്തിൽ അടയാളപ്പെടുത്തപ്പെട്ടിട്ടുള്ള അതിത്തികൾവരെ ഭാരതത്തിൻെറ ഭരണം വ്യാപിച്ചിട്ടുണ്ട്. ചെറിയ ചില അതിത്തിപ്രശ്നങ്ങൾ പരിഹരിക്കുന്നതിനെക്കുറിച്ച് ചച്ച്ചെയ്യുവാൻ ഭാരതഗവമ്മേണ്ട് തയ്യാറാണ്. എന്നാൽ ചിലയിടങ്ങളിൽ പല നൂററാണ്ടുകളായും മററു ചിലയിടങ്ങളിൽ പല ദശാബ്ദങ്ങളായും ഭാരതത്തിൻെറ അവിഭാജ്യഭാഗമായിരിക്കുന്ന 50000 ചതുരശ്രമൈലോളം സ്ഥലത്തിന്മേലുള്ള ചൈനയുടെ അവകാശവാദത്തെക്കുറിച്ച് ചച്ച്ചെയ്യാൻസാദ്ധ്യമല്ല.

അയവില്ലാത്തതും ചിലപ്പോൾ ആക്രമണപരവുമായ മനോഭാവമാണ് ചൈനീസ് അധികൃതർ പ്രകടിപ്പിക്കുന്നതെങ്കിലും ഈ നിർഭാഗ്യകരമായ തക്കത്തിന്നു് സമാധാനപരമായ ഒരു പരിഹാരം കണ്ടെത്തുന്നതിനെകുറിച്ചാലോചിക്കാൻ ഭാരതഗവമ്മേണ്ടു തയ്യാറാണ്. അടുത്തകാലംവരെ അനധികൃതമായി വിദേശികൾ പ്രവേശിക്കുന്നതിനെ തടയാൻവേണ്ടി അതിത്തിയിൽ ഏർപ്പെടുത്തപ്പെട്ടിരുന്ന പരിശോധനാകേന്ദ്രങ്ങളിൽ പോലീസ്സുകാരെയാണ് നിറുത്തിയിരുന്നത്. അടുത്തകാലത്തു പലതവണ ഭാരതസൈനികരെ ചൈനീസ്സേനകൾ ആക്രമിച്ചതിനുശേഷംമാത്രമാണ് അതിത്തി സംരക്ഷിക്കുന്ന ചുമതലമുഴുവൻ സൈന്യത്തെ ഏല്പിച്ചത്. എന്നാൽ അതിത്തിയിൽ കുഴപ്പങ്ങൾ ഉണ്ടാകരുതെന്നുകരുതി അവിടെ ''ഫോർവേഡ് പെട്രോൾ'സംഘമായി ആരെയും അയക്കേണ്ടതില്ലെന്നു് ഭാരതഗവമ്മേണ്ട് നമ്മുടെ അതിത്തി അധികൃതരോടു് നിദ്ദേശിച്ചിട്ടുണ്ടു്. ചൈനീസ്ഗവമ്മേണ്ടും അതേരൂപത്തിലുള്ള ഉത്തരവുകൾ അവരുടെ ഉദ്യോഗസ്ഥന്മാക്കുനല്കണമെന്നു് ആവശ്യപ്പെട്ടിരിക്കുന്നു. ഒരിടക്കാലനടപടിയെന്നനിലയ്ക്കു് ലോങ്ങ്ജുവിൽ നിന്നു് ചൈനാ പിന്മാറുന്നപക്ഷം കൂടുതൽ ചച്ച്കൾനടന്നുകഴിയുന്നതുവരെ ഭാരതം വീണ്ടുമവിടെ പ്രവേശിക്കുകയില്ലെന്നും അറിയി

ച്ചിട്ടുണ്ട്. ലഡാക്കിനെസംബന്ധിച്ചിടത്തോളം ഭാരതഗവമ്മെണ്ടിന്റെ നോട്ടുകളിലും കത്തുകളിലും ഭൂപടങ്ങളിലും കാണിക്കപ്പെട്ടിട്ടുള്ള അന്താരാഷ്ട്രീയ അതിത്തിയുടെ കിഴക്കുഭാഗത്തേക്ക് ചൈനാ അവരുടെ സൈന്യങ്ങളെ പിൻവലിക്കാമെങ്കിൽ ചൈനീസ്ഗവമ്മെണ്ട് അന്താരാഷ്ട്രീയ അതിത്തിയായി അവരുടെ ഏററവും പുതിയ ഭൂപടത്തിൽ (1956) കാണിച്ചിട്ടുള്ള രേഖക്ക് പടിഞ്ഞാറുഭാഗത്തേക്ക് നമ്മുടെ സൈന്യത്തെ പിൻവലിക്കാമെന്നും ഭാരതഗവമ്മെണ്ട് അറിയിച്ചിട്ടുണ്ട്. ചൈനീസ്ഗവമ്മെണ്ട് ഇതേവരെ ഈ നിദ്ദേശങ്ങൾ സ്വീകരിച്ചിട്ടില്ല.

ഇക്കാര്യത്തിൽ നിലവിലുള്ള സ്ഥിതിഗതികളെ ഭാരതഗവമ്മെണ്ട് അപലപിക്കുകതന്നെചെയ്യുന്നു. ഭാരതത്തിന്റെ ഭദ്രത പരിരക്ഷിക്കാൻ ഗവമ്മെണ്ട് ദൃഢനിശ്ചയംചെയ്തിട്ടുണ്ട്. എന്നാൽ പരസ്പരം ചച്ചചെയ്ത് ആവശ്യമെന്നുതോന്നുന്ന ചില ചില്ലറ മാററങ്ങൾ വരുത്തുന്നതുസംബന്ധിച്ച സാധ്യതകളെക്കുറിച്ചാലോചിക്കാൻ ഭാരതം എപ്പോഴും സന്നദ്ധമായിരിക്കും.



